

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 52 THE ONLINE OFFICIAL NEWS BULLETIN 2023 December 23

**SEASON OF EPIPHANY** | **ദനഹാകാലം** | ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 2023 DECEMBER | | 2023 ഡിസംബർ | | | കോനൂൻ ക്ദീം | |
|  ♪8 Sunday before the Feast of Nativity **24** |  ♪1 **Christmas (Yeldo)** The Feast of Nativity of our Lord **25** |  ♪1 **Nusrotho/Kuloso Glorification of St. Mary, the Mother of God** 37th Memorial of Yacob Mar Policarpos Metropolitan (Koratty Zion Seminary) **26** | ♪8 Qetlo d-Yalude Massacre of the Holy infants **27** | ♪8 **28** | ♪4 **29** | ♪8 **30** |



**നവാഭിഷിക്തരായ എം. സി. കുറിയാക്കോസ് റമ്പാൻ, മത്തായി റമ്പാൻ, ബെന്യാമിൻ റമ്പാൻ, യാക്കോബ് റമ്പാൻ എന്നിവർ പ. കാതോലിക്കാ ബാവായ്ക്കും മെത്രാപ്പോലീത്തന്മാർക്കുമൊപ്പം.**



**കുന്നംകുളം ഭദ്രാസനത്തിന് പുതിയ രണ്ട് കോർഎപ്പിസ്കോപ്പാമാർ: കുന്നംകുളം ഭദ്രാസനത്തിലെ സീനിയർ വൈദികരായ ഫാ. ജോൺ ഉറുമ്പിൽ, ഫാ. ജോസഫ് തോലത്ത് എന്നിവരെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമികത്വത്തിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ദേവാലയത്തിൽ വച്ച് കോർഎപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി.**



**കേരളാ കൗൺസിൽ ഓഫ് ചർച്ചസ് കറന്റ് അഫേഴ്സ് കമ്മീഷന്റെ ആഭിമുഖ്യത്തിൽ പാവുക്കര സെന്റ് തോമസ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ സഹകരണത്തിൽ 'സൈബർ ലോകവും വർത്തമാന കാലവും' എന്ന വിഷയത്തിൽ നടന്ന സെമിനാർ കേരളാ കൗൺസിൽ ഓഫ് ചർച്ചസ് പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു.**

**Malankara Orthodox Syrian Church**

Catholicate Aramana, Devalokam P.O, Kottayam, Kerala, India
Tel: 04812578499, 04812578500
Email: catholicos@mosc.in | www.mosc.in

*The Lord humbled himself to dwell among us.*
*May this Christmas season enable us to be humble*
*and to care for the less fortunate among us.*
*May you have a blessed Christmas and peaceful*
*New Year. Praying for your peace and well being*

Baselios Marthoma Mathews III
Catholicos of the East & Malankara Metropolitan



**മലങ്കരസഭയുടെ ചാരിറ്റബിൾ സൊസൈറ്റിയായ ആർദ്രയുടെ 2024-ലെ ഡയറി പരിശുദ്ധ കാതോലിക്കാ ബാവ പ്രകാശനം ചെയ്തു.**

## മാർത്തോമ്മൻ പൈതൃക സമ്മേളനം ഫെബ്രുവരി 25-ന്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ മാർത്തോമ്മൻ പൈതൃക മഹാസമ്മേളനം 2024 ഫെബ്രുവരി 25-ന് കോട്ടയം എം.ഡി. സെമിനാരി ഗ്രൗണ്ടിൽ നടക്കും. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950-ാം വാർഷിക സമാപനവും 1934-ലെ ഭരണഘടന നവതി ആഘോഷ വും പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസിന്റെ ചരമ നവതി ആഘോഷങ്ങളും ഒപ്പം നടക്കും.

സമ്മേളനത്തിന്റെ നടത്തിപ്പിനു പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രസിഡന്റും മറ്റു മെത്രാപ്പൊലീത്തമാർ വൈസ് പ്രസിഡന്റുമാരായും അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ ജനറൽ കൺവീനറായും വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് എന്നിവർ കൺവീനർമാരായും കമ്മിറ്റി രൂപീകരിച്ചു.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



# സർവജനത്തിനുമുള്ള മഹാസന്തോഷം

**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവ**

വീണ്ടും ഒരു ക്രിസ്മസ് സമാഗതമാകുന്നു. ധനവും സൗകര്യങ്ങളും രൂപപ്പെടുത്തുന്ന സുഖങ്ങൾക്കപ്പുറം മനുഷ്യൻ ആത്യന്തികമായി ആഗ്രഹിക്കുന്ന സമാധാനവും സന്തോഷവും ഒരു മരീചികയായി അവശേഷിക്കുകയാണ്. ഈ സാഹചര്യത്തിലാണ് സർവജനത്തിനുമുള്ള മഹാസന്തോഷമായി യേശുവിന്റെ ജനനം സ്മരിക്കപ്പെടുന്നത്.

യുക്തിയും ബുദ്ധിയും അരങ്ങു തകർക്കുന്ന, നിർമിതബുദ്ധിയുടെ സ്വാധീനം ഏറിവരുന്ന ഇക്കാലത്ത് അടിസ്ഥാനമൂല്യങ്ങളിൽ നിന്നുള്ള വ്യതിചലനം മനുഷ്യരിൽ ഉളവാക്കുന്ന പരിഭ്രാന്തി ചെറുതല്ല. ഈ മൂല്യങ്ങളുടെ സംരക്ഷണത്തിന് ആത്മീയ പരിപോഷണം അനിവാര്യമാണ്. അതിനുള്ള അവസരമായി ക്രിസ്മസ് പരിണമിക്കണം.

ക്രിസ്തുവിനെ കണ്ടെത്തുന്നവർ ‘ഉള്ളവരായാലും ഇല്ലാത്തവരായാലും’ ഒരുപോലെ സന്തോഷിതരാവുന്നു എന്നതാണ് പുൽക്കൂട്ടിലെ സന്ദർശകർ നൽകുന്ന സന്ദേശം. യുദ്ധത്തിന്റെ, ചൂഷണത്തിന്റെ, പരിദേവനങ്ങളുടെ മധ്യത്തിൽ നെടുവീർപ്പിടുന്ന ഏവർക്കും ഈ സന്തോഷത്തിന്റെ ഭാഗമാവാം. ക്രിസ്മസ് മനുഷ്യർ തമ്മിലുള്ള അകലംകുറയ്ക്കുന്ന മഹനീയദർ ശനത്തെയാണ് വിഭാവനം ചെയ്യുന്നത്. ക്രിസ്തുവിനെ കണ്ടെത്തുന്നവരുടെ മനസ്സിന്റെ വിശാലതയാണ് ഈ അകലം കുറയ്ക്കുന്നത്. പരസ്പരം സ്നേഹിക്കാനും കരുതലിന്റെ കരം നീട്ടാനും ഈ ദർശനം സഹായകമാണ്.

അവഗണനയുടെ പഴയ മനഃസ്ഥിതി മാറി അംഗീകരിക്കുന്നതിനും ചേർത്തുനിർത്തുന്നതിനും ക്രിസ്തുദർശനം പ്രേരകമാകുന്നു. മനുഷ്യരിൽ രൂപപ്പെടുന്ന വിഭാഗീയതയുടെ വരമ്പുകൾ ഇവിടെ അപ്രസക്തമാകുന്നു. ഏവർക്കും ക്രിസ്മസ്-പുതുവത്സര ആശംസകൾ.

# ദൈവത്തിന്റെ നിത്യപുത്രൻ നമ്മെ വിളിച്ചറിയിക്കുന്നത്

**ഡോ. യൂഹാനോൻ മാർ തേവോദോറോസ്**



‘നിങ്ങൾക്കടയാളമോ കീറ്റുശീലകൾ ചുറ്റി പശുത്തൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും’ (ലൂക്കോസ് 2:12). മാലാഖമാർ നൽകിയ ഈ ദുത് ഇടയന്മാർക്ക് മനസ്സിലായെങ്കിലും സമ്പന്നന്മാർക്ക് മനസ്സിലായോ എന്ന് സംശയമുണ്ട്. അതുകൊണ്ടാണ് വിദ്വാന്മാർ ഹെരോദാവിന്റെ കൊട്ടാരത്തിൽ അവിടെ യേശു ജനിച്ചിരിക്കുന്നു എന്നു കരുതി കയറിച്ചെന്നത്. എന്നാൽ അവരെ നയിച്ച നക്ഷത്രം ബത്‌ലഹമിലെ പുൽത്തൊട്ടിക്ക് മുകളിൽ വന്നുനിന്നു.

“ദൈവം സ്നേഹമാകുന്നു’ എന്നു വിശ്വസിക്കുന്നവർക്കു മാത്രമേ കീറ്റുശീലകളിൽ ചുറ്റി കന്നുകാലിക്കൂട്ടിൽ കിടക്കുന്ന ദൈവപുത്രനെ കാണാൻ കഴിയൂ. സ്നേഹത്തിന്റെ ലക്ഷണം കരയുന്നവരോടുകൂടി കരയുക എന്നതും താണിറങ്ങി ലോകത്തെ രക്ഷിക്കുക എന്നതുമാണ്. ലോകം തുടർന്ന് പുരോഗമിച്ചുകൊണ്ടിരിക്കും എന്ന ശുഭാപ്തി വിശ്വാസം ആഴമായ ചരിത്രപഠനത്തിന് എതിരാണ്. തനിച്ച് മേലോട്ടു പോകുന്നതെല്ലാം താഴേക്ക് വരും. താഴേക്കിറങ്ങുന്നവരെ മറ്റുള്ളവരോടു കൂടി ദൈവം മുകളിലേക്ക് അയയ്ക്കും. മാലാഖമാർ പാടിയ പാട്ടിൽ “അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം’ എന്നല്ലാതെ ഭൂമിയിൽ മനുഷ്യന് മഹത്വം എന്ന് പാടിയില്ല.

യേശുക്രിസ്തുവിൽ ദൈവസ്നേഹം പൂർണമായി വെളിപ്പെട്ടുവെന്ന് ലോകം വിശ്വസിക്കുന്നത് കീറ്റുശീലയിൽ ചുറ്റി പശുത്തൊഴുത്തിൽ കിടക്കുകയും ഒടുവിൽ കുരിശിൽ മരിക്കുകയും പരോപകാരാർഥം ജീവിക്കുകയും ചെയ്തതിനാലാണ്. ക്രിസ്തുവിന്റെ ഈ സ്നേഹമാണ് സഭയിൽ നിന്നും ഓരോ ക്രിസ്ത്യാനിയിൽ നിന്നും ലോകം പ്രതീക്ഷിക്കുന്നത്. കൊട്ടാരസമാനമായ വീടുകളിലാണ് ക്രിസ്തു വസിക്കുന്നതെന്ന ചിന്ത ഇന്ന് പലർക്കും ഉണ്ടെന്ന് തോന്നുന്നു. ഈ തോന്നൽ മനുഷ്യാവതാര രഹസ്യം മനസ്സിലാക്കാത്തതിനാലാണ്.

ഇന്നും അനേക കുഞ്ഞുങ്ങൾ മരച്ചുവട്ടിലും കടത്തിണ്ണകളിലും ചേരിപ്രദേശങ്ങളിലും ജീവിച്ചുകൊണ്ടിരിക്കുന്നു. അവരോട് ഏകീഭവിക്കുവാനുള്ള മനസ്സ് ദൈവത്തിനുണ്ടെന്നുള്ളതാണ് കീറ്റുശീലകളിൽ പൊതിഞ്ഞുകിടക്കുന്ന ദൈവത്തിന്റെ നിത്യപുത്രൻ വിളിച്ചറിയിക്കുന്നത്. ദരിദ്രരും മർദിതരും ക്രൂശിതരുമായ അഗണ്യ കോടിയിൽ തള്ളപ്പെട്ട ജനവിഭാഗത്തിന്റെ വേദനയിലും കഷ്ടതയിലും പങ്കാളിത്തം വഹിക്കുന്നത് ക്രിസ്തുവിന്റെ കഷ്ടങ്ങളിലുള്ള പങ്കാളിത്തമായി നാം കാണുന്നു. ഇത് നമ്മുടെ ജീവിത ദർശനമാകട്ടെ. ഏവർക്കും ക്രിസ്മസ്-പുതുവത്സര ആശംസകൾ.



**മലങ്കര ഓർത്തഡോക്സ് സഭാ ന്യൂസ് ബുള്ളറ്റിനിന്റെ വായനക്കാർക്ക് ക്രിസ്തുമസ് ആശംസകൾ.**

# കർത്താവിന്റെ ഉദയശോഭയിലേയ്ക്ക്


## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്


**തിരുജനന – ഉദയകാലം**

ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് ആരാധനാകാലങ്ങളാണ് ആരാധനാ വർഷത്തിലുള്ളത് എന്ന് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇതിൽ രണ്ടാമത്തേതാണ് തിരുജനന – ഉദയകാലം (യൽദോ – ദനഹാ കാലം). തിരുജനനപ്പെരുന്നാളിൽ തുടങ്ങി വലിയ നോമ്പ് ആരംഭിക്കുന്നതു വരെയാണ് തിരുജനന – ഉദയകാലം. ഡിസംബർ 25-ന് കർത്താവിന്റെ ജനനപ്പെരുന്നാളും ജനുവരി 6-ന് കർത്താവിന്റെ സ്നാനപ്പെരുന്നാളും ആണ്. നാലാം നൂറ്റാണ്ടു വരെ പൗരസ്ത്യ സഭകളിൽ പൊതുവെ കർത്താവിന്റെ ജനനം, സ്നാനം എന്നീ രക്ഷാകര സംഭവങ്ങൾ 'ദനഹാ' (ഉദയം) എന്ന പേരിൽ ഒരു പെരുന്നാളായിട്ടാണ് ആചരിച്ചു വന്നിരുന്നത്. നാലാം നൂറ്റാണ്ടിന്റെ ഒടുവിലോടെ ഡിസംബർ 25-ന് കർത്താവിന്റെ ജനനപ്പെരുന്നാൾ പ്രത്യേകമായി ആഘോഷിക്കുന്നതിന് ആരംഭിച്ചു. ജനുവരി 6-ന് കർത്താവിന്റെ സ്നാനം മാത്രം അനുസ്മരിക്കുന്നതിനും ഇടയായി. ഇങ്ങനെ രണ്ടു പെരുന്നാളുകളായിത്തീർന്നു. 'ഉദയം' (ദനഹാ) എന്ന പദം സ്നാനപ്പെരുന്നാളിനു മാത്രമായി ഉപയോഗിക്കുന്ന രീതിയും നിലവിൽ വന്നു.

ആദിമസഭയിൽ ഉദയ (ദനഹാ) പ്പെരുന്നാൾ കർത്താവിന്റെ ജനനവും സ്നാനവും എന്നിവ ഒന്നിച്ച് അനുസ്മരിക്കുന്ന പെരുന്നാളായിരുന്നു എന്ന് സൂചിപ്പിച്ചുവല്ലോ. ഇതിനു കാരണം ആദിമസഭ കർത്താവിന്റെ ജനനവും സ്നാനവും നീതിസൂര്യനായ മശിഹായുടെ ഉദയമായിട്ടാണ് കണ്ടിരുന്നത് എന്നതിനാലാണ്. ഇതിന് സുവിശേഷത്തിൽ തന്നെ അടിസ്ഥാനമുണ്ടുതാനും. യോഹന്നാൻ സ്നാപകന്റെ പിതാവായ സഖര്യാവ് കർത്താവിന്റെ ജനനം 'പ്രകാശം' 'ഉദയം' എന്നീ വാക്കുകൾ ഉപയോഗിച്ച് വിശദീകരിക്കുന്നതായി കാണാം. "ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്ക് പ്രകാശിച്ചു, നമ്മുടെ കാലുകളെ സമാധാനമാർഗ്ഗത്തിൽ നടത്തേണ്ടുന്നതിന് ആ ആർദ്രകരുണയാൽ ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു" (ലൂക്കോസ് 1:78–79). എന്നാൽ സ്നാനം കഴിഞ്ഞ് പരസ്യശുശ്രൂഷ ആരംഭിക്കുന്ന കർത്താവിന്റെ വരവ് ഇരുളിൽ പ്രകാശത്തിന്റെ ഉദയമായി വി. മത്തായി ചിത്രീകരിക്കുന്നു. ദനഹാപ്പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച സുവിശേഷത്തിൽ നിന്നുള്ള വായനയായി ക്രമീകരിച്ചിരിക്കുന്നത് മത്താ. 4:12–22 ഭാഗമാണ്. 4:14–15 വാക്യങ്ങളിൽ യശയ്യാ പ്രവചനത്തിൽ നിന്നുള്ള ഒരു ഉദ്ധരണി നൽകിയിരിക്കുന്നു (യശയ്യാ 9:1–2). മത്താ. 4:15 പ്രത്യേകം ശ്രദ്ധിയ്ക്കുക: "ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയോരു വെളിച്ചം കണ്ടു; മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു." സ്നാനം കഴിഞ്ഞ് പരസ്യശുശ്രൂഷ ആരംഭിക്കുന്ന കർത്താവിന്റെ ആഗമനം വിവരിക്കുന്നതിനാണ് സുവിശേഷകാരൻ യശയ്യാവിന്റെ പ്രവചനം ഉപയോഗിക്കുന്നതെങ്കിലും യശ. 9:1–7 ഭാഗത്ത് പ്രവാചകൻ യഥാർത്ഥത്തിൽ മുൻകൂട്ടി കാണുന്നത് മശിഹായുടെ ജനനമാണ്. ഇക്കാരണത്താലത്രെ ഈ പ്രവചനഭാഗം ജനനപെരുന്നാളിനുള്ള പഴയനിയമ വായനയിൽ സഭ ക്രമീകരിച്ചിരിക്കുന്നത്. ഇത് 'ഉദയം' എന്ന പദം കർത്താവിന്റെ ജനനത്തിനും പ്രസക്തമായിരിക്കുന്നു എന്ന് ചൂണ്ടിക്കാണിക്കുകയാണ്.

ജനനപ്പെരുന്നാളിന്റെയും സ്നാനപ്പെരുന്നാളിന്റെയും പ്രാർത്ഥനകളിൽ 'ഉദയം' എന്ന പദം കർത്താവിന്റെ ജനനത്തിനും സ്നാനത്തിനും ഒരുപോലെ ഉപയോഗിച്ചിരിക്കുന്നതായി കാണാം. ഉദാഹരണമായി ജനനപ്പെരുന്നാളിന്റെ സന്ധ്യാപ്രാർത്ഥനയുടെ സെദ്റായിൽ "പരിശുദ്ധ കന്യകയുടെ ഗർഭത്തിൽ നിന്നു ഉദയം ചെയ്തവനായി പിതാവിന്റെ ഏകജാതനായ നിത്യശിശുവേ" എന്ന് മശിഹായെ സംബോധന ചെയ്തിരിക്കുന്നു. ഉദയം എന്ന പദം ജനനപ്പെരുന്നാളിന്റെ പ്രാർത്ഥനകളിൽ ആവർത്തിച്ച് ഉപയോഗിച്ചിട്ടുണ്ട്. സ്നാനപ്പെരുന്നാളിലെ പ്രാർത്ഥനകളിൽ ഉദയം എന്ന പദം രണ്ട് തലങ്ങളിൽ പ്രയോഗിച്ചിരിക്കുന്നു. ഒന്നാമത്, കർത്താവിന്റെ സ്നാനത്തിന്റെ സന്ദർഭം, ദൈവപുത്രന്റെ ഉദയമാണ്. രണ്ടാമത്, അത് വി. ത്രിത്വത്തിന്റെ പ്രകാശനവും കൂടിയാകുന്നു.



സന്ധ്യാപ്രാർത്ഥനയുടെ സെദ്റായിൽ കർത്താവിന്റെ ഉദയത്തെ പുകഴ്ത്തിക്കൊണ്ടു പറയുന്നു: "പ്രകാശവും ജീവനും സാക്ഷാൽ ദൈവവുമായിരിക്കുന്ന മശിഹാതമ്പുരാനേ! നിന്റെ ഉദയം വന്ദ്യമാകുന്നു." സ്നാനപെരുന്നാളിന്റെ പ്രഭാത പ്രാർത്ഥനയുടെ പ്രുമിയോനിൽ കർത്താവിന്റെ സ്നാനം വി. ത്രിത്വത്തിന്റെ പ്രകാശനമായി ചിത്രീകരിച്ചുകൊണ്ട് ഇങ്ങനെ പറയുന്നു: "അത്യുന്നതമായ ഏക ദൈവത്വം യോർദ്ദാൻ നദിയിൽ വെളിപ്പെട്ടു. സ്തുത്യമായ ഏക ത്രിത്വം മനുഷ്യർക്ക് പ്രകാശിതമായി. പിതാവ് ശബ്ദത്താൽ അറിയപ്പെട്ടു. പുത്രൻ സ്പർശിക്കപ്പെട്ടു. റൂഹാ (പ്രാവ് രൂപത്തിൽ) കാണപ്പെട്ടു." മനുഷ്യന്റെ ഇന്ദ്രിയങ്ങൾക്കും ബുദ്ധിക്കും അതീതനായ ത്രിയേക ദൈവം, ശബ്ദം, സ്പർശം, രൂപം എന്നീ ഇന്ദ്രിയമാർഗ്ഗങ്ങളിലൂടെ മനുഷ്യർക്ക് വെളിവാകപ്പെടുകയായിരുന്നു. ഇങ്ങനെ കർത്താവിന്റെ സ്നാനം മശിഹായുടെ ഉദയം മാത്രമല്ല ത്രിത്വത്തിന്റെയും ഉദയമായിത്തീർന്നു.

മുൻപറഞ്ഞവ രണ്ടു കാര്യങ്ങളാണ് സൂചിപ്പിക്കുന്നത്. ഒന്ന്, കർത്താവിന്റെ ജനനവും സ്നാനവും രണ്ടും ആദിമസഭ മശിഹായുടെ ഉദയമായി മനസ്സിലാക്കുന്നു. ആകയാൽ ഉദയം എന്ന പദം രണ്ടു പെരുന്നാളുകൾക്കും പ്രസക്തമാണ്. രണ്ട്, ഇക്കാരണത്താൽ തിരുജനനപ്പെരുന്നാളിനോടും സ്നാനപ്പെരുന്നാളിനോടും ചേർന്നുവരുന്ന ആരാധനാകാലത്തെ 'ഉദയകാലം' (ദനഹാ കാലം) എന്നു മാത്രം വിളിച്ചാലും മതിയാവും. എന്നാൽ 'ഉദയം' (ദനഹാ) കർത്താവിന്റെ സ്നാനപ്പെരുന്നാളിന് മാത്രമായി ഇന്ന് ഉപയോഗിച്ചു വരുന്നതുകൊണ്ട് വ്യക്തതയ്ക്കുവേണ്ടി രണ്ടാമത്തെ ആരാധനാകാലത്തിന് തിരുജനന – ഉദയകാലം എന്നു പേരു നല്കിയിരിക്കുന്നു.

കർത്താവിന്റെ ജനനത്തിന് ഉദയം എന്ന പദം അന്വർത്ഥമാണെന്നാണല്ലോ മുൻപറഞ്ഞ വിശദീകരണങ്ങളിൽ നിന്നും വ്യക്തമാകുന്നത്. ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടു വേണം തിരുജനനപ്പെരുന്നാളിൽ നടത്തുന്ന അഗ്നിജ്വാലയുടെ ശുശ്രൂഷയെ വ്യാഖ്യാനിക്കുവാൻ. സാധാരണയായി നാം കേട്ടിട്ടുള്ള വ്യാഖ്യാനം ഇങ്ങനെയാണ്: രാത്രിയിൽ വെളിയിൽ ആട്ടിൻപറ്റത്തെ കാവൽ കാത്തിരുന്ന ഇടയന്മാർ ശൈത്യമാകയാൽ ആഴി കൂട്ടി പാർത്തിരുന്നു. ഈ സന്ദർഭത്തിലാണ് കർത്താവിന്റെ ദൂതൻ പ്രത്യക്ഷനായി രക്ഷകന്റെ ജനനവാർത്ത അറിയിക്കുന്നത് (ലൂക്കോസ് 2:8–14). ഇത് അനുസ്മരിക്കുവാനാണ് ദേവാലയത്തിനു വെളിയിൽ അഗ്നി കൂട്ടി ചുറ്റുംനിന്ന് ഈ വേദഭാഗം വായിക്കുന്നത്.

ഇതിലും ആഴമായ ഒരു അർത്ഥതലം അഗ്നിജ്വാലയുടെ ശുശ്രൂഷയ്ക്കുണ്ട്. ഇരുട്ടിൽ നടന്ന ജനം വലിയൊരു വെളിച്ചം കണ്ടു, അന്ധതമസ്സുള്ള ദേശത്ത് പാർത്തവരുടെ മേൽ പ്രകാശം ശോഭിച്ചു" എന്ന പ്രവചനം (യശ. 9:2) പൂർത്തീകരിച്ചുകൊണ്ട് ലോകത്തെ ശുദ്ധീകരിച്ച് ശോഭിപ്പിക്കുന്ന അഗ്നിസൂര്യനായി ഉദിച്ച ഉണ്ണിയേശുവിനെ കണ്ടെത്താനുള്ള പുറപ്പാടാണ് ജനനപ്പെരുന്നാളിന്റെ പ്രദക്ഷിണം. കണ്ടെത്തി വണങ്ങി കാഴ്ചയർപ്പിച്ച് (തീജ്വാലയിൽ കുന്തിരിക്കം അർപ്പിക്കുന്നുണ്ടല്ലോ) നമ്മുടെ രക്ഷകനായി ഉദിച്ച കർത്താവിന് സഭ സ്വയം സമർപ്പിക്കുകയാണ്. ഈ സമർപ്പണത്തിലൂടെ അഗ്നിയായ കർത്താവുമായി ബന്ധപ്പെടുന്ന സഭ ലോകത്തിന് സൗരഭ്യമായും പിതാവിനെ പ്രസാദിപ്പിക്കുന്ന പരിമളമായും രൂപാന്തരപ്പെടുന്നു.

ദൈവം ദഹിപ്പിക്കുന്ന അഗ്നിയാണ്. അഗ്നിയായവൻ കന്യകയുടെ ഉദരത്തിൽ വസിച്ചുവെങ്കിലും അവൾക്ക് ഹാനി ഒന്നും സംഭവിച്ചില്ല. ഈ മനുഷ്യാവതാര രഹസ്യത്തിന്റെ മുൻസൂചനയെന്നോണമാണ് ഹോരേബു പർവതത്തിൽ എരിയുന്ന മുൾപടർപ്പിൽ ദൈവം മോശയ്ക്ക് വെളിപ്പെടുന്ന സംഭവത്തെ സഭ കാണുന്നത്. ജനനപ്പെരുന്നാളിലെ സന്ധ്യയുടെ സെദ്റായിലെ ഒരു പ്രാർത്ഥനാഭാഗം ശ്രദ്ധിക്കുക: "മുൾപടർപ്പിൽ കത്തിജ്വലിച്ചുകൊണ്ടിരുന്നിട്ടും അതിനെ ദഹിപ്പിക്കാതിരുന്ന അഗ്നിയിൽ, മഹത്വമുള്ളവനായ മോശ ഈ ശിശുവിനെ കണ്ടു. ഇവൻ പരിശുദ്ധ കന്യകയിൽ വസിച്ചിട്ടും അവൾക്ക് ഉപദ്രവമുണ്ടാകാതിരുന്ന ദിവ്യാഗ്നിയാകുന്നു." അഗ്നിജ്വാലയുടെ ശുശ്രൂഷയിൽ സംബന്ധിക്കുമ്പോൾ ഈ ചിന്തകൾ കൂടുതൽ സംഗതമായി വെളിവാകുകയാണ്.

ജനനത്തിൽ ലോകത്തിലേക്ക് ഉദിച്ചുവന്ന നീതിസൂര്യന്റെ കിരണങ്ങൾ സ്നാനത്തോടെ ലോകത്തിന് പ്രകാശമായി വ്യാപരിച്ചു തുടങ്ങുന്നു. ഈ പ്രകാശത്താലാകർഷിക്കപ്പെട്ട് ഒരു പുതിയ ശിഷ്യസമൂഹം കർത്താവിന് ചുറ്റും രൂപംകൊള്ളുന്ന സംഭവങ്ങളാണ് തിരുജനന – ഉദയകാലത്തെ മുഖ്യ ചിന്താവിഷയം.



# ദ്വിശതാബ്ദി നിറവിൽ പാമ്പാക്കുട വലിയപള്ളി

പിറവം: ദ്വിശതാബ്ദി നിറവിലെത്തുന്ന പാമ്പാക്കുട സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയിൽ ഒരു വർഷം നീളുന്ന ആഘോഷ പരിപാടികൾ ജനുവരി ഒന്നിന് ആരംഭിക്കും. പാമ്പാക്കുട കോനാട്ട് കുടുംബത്തിലെ വൈദികരുടെ നേതൃത്വത്തിൽ പള്ളിയിൽ 1825-ലാണ് ആരാധന ആരംഭിച്ചത്. ഇപ്പോൾ ഇടവകയിൽ ആയിരത്തോളം കുടുംബങ്ങളുണ്ട്.

ആഘോഷത്തിന്റെ ഭാഗമായി 10 വീടുകളും ദ്വിശതാബ്ദി മന്ദിരവും നിർമ്മിക്കും. പാലിയേറ്റീവ് യൂണിറ്റും സ്ഥാപിക്കും. ഒന്നിന് വൈകിട്ട് ആറിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ആഘോഷം ഉദ്ഘാടനം ചെയ്യും. കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ യൂലിയോസ് അധ്യക്ഷനാകും. മന്ത്രി വീണാ ജോർജ് പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യും. ഭവനദാനപദ്ധതി തോമസ് ചാഴികാടൻ എം.പി.യും പാലിയേറ്റീവ് കെയർ യൂണിറ്റ് അനൂപ് ജേക്കബ് എം.എൽ.എ. യും ഉദ്ഘാടനം ചെയ്യും. ചെന്നൈ മെട്രോപൊളിറ്റൻ ട്രാൻസ്പോർട്ട് കോർപറേഷൻ എം.ഡി. ഡോ. ആൽബിൻ ജോൺ വർഗീസ് മുഖ്യപ്രഭാഷണം നടത്തും. തിരക്കഥാകൃത്ത് പോൾസൺ സ്കറിയ, പഞ്ചായത്ത് അംഗങ്ങളായ ഇടവകാംഗങ്ങൾ എന്നിവരെ അനുമോദിക്കും.

വികാരി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഫാ. പോൾ ജോൺ കോനാട്ട്, ഫാ. ടോം ബേബി വെട്ടിക്കുഴിയിൽ, കെ. ജെ. ജോമോൻ, പി. യു. ചാക്കോ, നിഖിൽ കെ. ജോയി, ഷിന്റോ എം. ജോയി എന്നിവർ പരിപാടികൾക്ക് നേതൃത്വം നൽകും.




**നാരങ്ങാനം എം.ഡി. എൽ.പി. സ്കൂളിലെ പുതിയതായി നിർമ്മിക്കുന്ന ഊട്ടുപുരയുടെ ശിലാസ്ഥാപനവും, കുട്ടികളുടെ പാർക്ക് ഉദ്ഘാടനവും കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജരായ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് നിർവഹിച്ചു.**



**ഡൽഹി ദിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകയുടെ രജതജൂബിലി ആഘോഷത്തോടനുബന്ധിച്ച് ഇടുക്കി ഭദ്രാസനത്തിൽ ഉൾപ്പെടുന്ന കൊച്ചറ, ചേറ്റുകുഴി സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക അംഗമായിരിക്കുന്ന മത്തായി കുര്യന് ഇടവക നിർമ്മിച്ചു നൽകുന്ന ഭവനത്തിന്റെ കല്ലിടിൽ കർമ്മം സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്താ കാർമികത്വം വഹിക്കുന്നു.**

"മലങ്കരസഭയിലെ മെത്രാന്മാരിൽ എന്നെ ഏറ്റവും കൂടുതൽ സ്വാധീനിച്ചിട്ടുള്ളത് രണ്ടു പേരാണ്. ഒന്ന് കല്ലാശ്ശേരി ബാവായും മറ്റേത് പാമ്പാടി തിരുമേനിയും. പാമ്പാടി തിരുമേനി പാണ്ഡിത്യം കൊണ്ടല്ല സ്വഭാവത്തിന്റെ സൗഷ്ഠവം കൊണ്ടാണ് വലിയൊരു മതിപ്പ് എന്റെ മേൽ ഉണ്ടാക്കിയത്."

**- പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലാവണ്യദർശനം

# ഒരു മഞ്ഞുകണത്തിന്റെ മഹാമാനങ്ങൾ

ഫാ. ഡോ. കെ. എം. ജോർജ്

അൻപതു വർഷങ്ങൾക്കു മുമ്പാണ് മഞ്ഞു പെയ്യുന്നത് ഞാൻ ആദ്യമായി കണ്ടത്. പശ്ചിമ യൂറോപ്പിൽ ഒരു സെപ്റ്റംബറിൽ വിദ്യാർത്ഥിയായി എത്തി, ഡിസംബർ മാസത്തിൽ, പരിമൃദുലമായ ശലകങ്ങളായി ആകാശത്തു നിന്നു പൊഴിയുന്ന മഞ്ഞിൻ കണികകൾ പുഷ്പവൃഷ്ടിപോലെ ദേഹത്തു പതിച്ചപ്പോൾ ആക്ഷരികമായി തുള്ളിച്ചാടി. മഞ്ഞുവീഴ്ചയെക്കുറിച്ച് അതുവരെയുണ്ടായിരുന്ന എല്ലാ സങ്കൽപ്പങ്ങളും വായിച്ചറിവുകളും മാറ്റിമറിച്ച സൗന്ദര്യാനുഭൂതിയായിരുന്നു അത്. മരംകോച്ചുന്ന തണുപ്പിൽ ഏതാനും മണിക്കൂർ അനങ്ങാതെ സാഹസികമായി നിന്നുകൊടുക്കാൻ തയ്യാറുണ്ടെങ്കിൽ നാം മഞ്ഞുമനുഷ്യരായി മാറും. അതോടൊപ്പം വീടുകളും മരങ്ങളും ഭൂമിയും മുഴുവൻ മഞ്ഞുപുതപ്പിൽ മൂടും.

എന്നാൽ ഇതിലും സുന്ദരമായ മറ്റൊരു വശമുണ്ട് മഞ്ഞുകണികകൾക്ക്. മുറിയുടെ ചില്ലുജനാലയിലൂടെ പുറത്തു മഞ്ഞു വീഴുന്നതും കണ്ടുകൊണ്ടു നിന്നാൽ, ചെറിയ കാറ്റടിക്കുമ്പോൾ അതിസൂക്ഷ്മമായ അതീവ നേർമ്മയുള്ള ഹിമകണികകൾ ഇടയ്ക്ക് ജനാലചില്ലിൽ പതിക്കും. നാം അതു ശരിക്കു കാണുംമുമ്പേ അലിഞ്ഞുപോവും. പക്ഷേ ഒരു നിമിഷത്തിന്റെ ഒരംശത്തിനുള്ളിൽ ആ അണുകണിക നമുക്കൊരു ദർശനം തരും. സങ്കീർണ്ണവും സമമിതവുമായ (Symmetrical) ഈ ഹിമാണുവിനെ നഗ്നനേത്രങ്ങൾകൊണ്ട് പൂർണ്ണമായും കാണാനാവില്ലെങ്കിലും അതിന്റെ ചിത്രങ്ങൾ നമുക്കിന്നു ലഭ്യമാണ്. ഹിമപ്രതിഭാസത്തെക്കുറിച്ച് പഠിക്കുന്ന ശാസ്ത്രമാണ് Nivology. അതനുസരിച്ച്, ഊഷ്മാവ് പൂജ്യത്തിനു താഴെ, ഏതാണ്ട് -25C ആകുമ്പോഴാണ് ഹിമാണുക്കൾ പൂർണ്ണരൂപം പ്രാപിക്കുന്നത്. സമമിതസുന്ദരമായി സംവിധാനം ചെയ്തിരിക്കുന്ന ആറു കൈകളുള്ള അതീവ ക്ഷണികമായ ഈ ൩ഹിമകണങ്ങളുടെ സ്വഭാവത്തിൽ നിന്ന് കാലാവസ്ഥയെപ്പറ്റിയും ആഗോളതാപനത്തെപ്പറ്റിയും പുതിയ കാര്യങ്ങൾ പഠിക്കാനാവും.

യേശു വയലിലെ പൂക്കളെക്കുറിച്ച് പറഞ്ഞത് നാം വീണ്ടും വീണ്ടും ഓർമ്മിക്കണം. രാവിലെ മുളച്ചു വരികയും വൈകിട്ട് വാടിപ്പോവുകയും ചെയ്യുന്ന വയലിലെ പുല്ലിനെ, സർവ്വാഢംബര വിഭൂഷിതനായ ശലോമോൻ രാജാവുമായി യേശു താരതമ്യം ചെയ്യുന്നുണ്ടല്ലോ. ഈ പുല്ലിലെ പൂവിലൊന്നുപോലെ അണിഞ്ഞൊരുങ്ങാൻ മഹത്വകിരീടമണിഞ്ഞ ഒരു രാജാവിനും സാധ്യമല്ലെന്നാണ് നസ്രായൻ പറഞ്ഞത്.

നാം മുകളിൽ സൂചിപ്പിച്ച മഞ്ഞുകണികയെ വേണമെങ്കിൽ യേശുവിന്റെ ഉപമയിലെ വയൽപ്പൂവിനു പകരമായി ഉപയോഗിക്കാം. അതീവ ക്ഷണികമെങ്കിലും, അതിന്റെ സംവിധാനക്രമം നമ്മെ അദ്ഭുതപ്പെടുത്തുന്നു. ഈ ക്രമം (order) പ്രപഞ്ചത്തിന്റെ അണുഗർഭതലം തൊട്ട്, അതിരുകൾ ഇതുവരെ വെളിപ്പെടുത്താത്ത പ്രപഞ്ചത്തിന്റെ മഹാമാനങ്ങൾ വരെ നിലനിൽക്കുന്നു എന്നതാണ് വിസ്മയത്തിനു കാരണം. പുരാതന ഗ്രീക്കുകാർ യുക്തിനിർഭരമായ ഈ പ്രപഞ്ച വിന്യസനക്രമത്തെ Logos എന്ന് വിളിച്ചു. ഇന്ത്യയിൽ ഏതാണ്ട് അതേ അർത്ഥത്തിൽ 'ധർമ്മം' (സകലത്തെയും പരസ്പര ബന്ധിതമായി താങ്ങിനിർത്തുന്നത്) എന്നും ചൈനയിൽ 'ഡാവോ' (Tao) എന്നും, മറ്റെല്ലാ സംസ്കാരങ്ങളിലും ഏതാണ്ട് സമാനമായ അർത്ഥം വരുന്ന വാക്കുകളും ഉണ്ടായി. മേൽപ്പറഞ്ഞ വാക്കുകൾക്കൊന്നും ഒരർത്ഥം മാത്രമല്ല, അനേക അർത്ഥതലങ്ങളും ധ്വനികളും ഉണ്ട്. ഈ ക്രമമാണ് മനുഷ്യഭാഷയുടെയും മനുഷ്യശാസ്ത്രത്തിന്റെയും അന്തർധാരയായ യുക്തി.

ഈ ക്രമത്തെ ആവുംവിധം വെളിപ്പെടുത്താനും വിശദീകരിക്കാനുമാണ് ആധുനിക ശാസ്ത്രം പ്രയത്നിക്കുന്നത്. എന്നാൽ ശാസ്ത്രീയ പഠന ഗവേഷണങ്ങളുടെ താഴത്തെ തലങ്ങളിൽ വിശാലമായ പ്രപഞ്ചക്രമത്തെ കുറിച്ചും അതിന്റെ അർത്ഥവ്യാപ്തികളെക്കുറിച്ചും ചിന്തിക്കുന്നവർ കുറവാണ്. ഗവേഷണത്തിന്റെ അന്തിമഫലം കമ്പോളമൂല്യമുള്ള ഏതെങ്കിലും ഒരു വ്യാവസായിക ഉൽപ്പന്നമോ അതീവ പ്രഹരശേഷിയുള്ള ആയുധമോ ഒക്കെ ആയിരി



ക്കണം എന്നുള്ള നിർബന്ധം രാഷ്ട്രീയാധികാരികളും യൂണിവേഴ്സിറ്റികളും മറ്റും ഗവേഷകരുടെമേൽ കെട്ടിവയ്ക്കുന്നുണ്ടല്ലോ. അതുകൊണ്ട് അന്തിമമായ അർത്ഥത്തെക്കുറിച്ചുള്ള വിചിന്തനം അപ്രസക്തവും ശാസ്ത്രേതരവുമാണെന്ന് ചിന്തിക്കുന്ന ധാരാളം ശാസ്ത്രജ്ഞരുണ്ട്.

എന്നാൽ ആധുനിക ശാസ്ത്രത്തിന് ഒരു ലാവണ്യവിചിന്തനം (Aesthetics) സാധ്യമാണോ എന്ന ചോദ്യം നാം ചോദിക്കേണ്ടതാണ്. ഭൗതികശാസ്ത്രമാണെങ്കിലും വേദശാസ്ത്രമാണെങ്കിലും സാമൂഹ്യശാസ്ത്രമാണെങ്കിലും എന്താണ് 'സുന്ദരം' എന്ന ചോദ്യം വളരെ വിശാലമായ അർത്ഥത്തിൽ, അതായത് സത്യം, നന്മ എന്നിവയുമായി ഇഴചേർന്നിരിക്കുന്ന സൗന്ദര്യത്തെക്കുറിച്ചുള്ള ചോദ്യം, ഗൗരവമായിത്തന്നെ ചോദിക്കേണ്ടതാണ്. നൂറായിരം വിഭാഗങ്ങളും ഉപവിഭാഗങ്ങളുമായി ശാഖാചംക്രമണം ചെയ്തുകൊണ്ടിരിക്കുന്ന വൈജ്ഞാനിക മേഖലയിൽ, എന്താണ് അറിവ്, എന്താണ് അറിവിന്റെ യുക്തിയും ദിശാബോധവും, എങ്ങനെ അറിവുകളുടെ അറിവിനെ നേടാം, എന്താണ് അറിവിന്റെ സൗന്ദര്യം തുടങ്ങിയ ചോദ്യങ്ങൾ ചോദിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് ശാസ്ത്രലോകത്ത് ലാവണ്യവിചാരത്തിന്റെ പ്രസക്തിയെക്കുറിച്ച് പറഞ്ഞത്. ഗണിതത്തിലും ഫിസിക്സിലുമൊക്കെ ചില സമവാക്യങ്ങൾ (equations) സുന്ദരമാണെന്ന് പറയാറുണ്ട്. പക്ഷേ അവിടെ ഉദ്ദേശിക്കുന്നത്, ഒരു സിദ്ധാന്തമോ ഗണിതക്രമമോ അതിൽത്തന്നെ യുക്തിഭദ്രവും മറ്റു ചില സമസ്യകളെ വിശദീകരിക്കാൻ പര്യാപ്തവുമാണ് എന്നാണ്. അപ്പോൾ അത് സുന്ദരമെന്ന് വിശേഷിപ്പിക്കപ്പെടാം. പക്ഷേ അതുകൊണ്ടായില്ലല്ലോ. എം. സി. എഷർ (M. C. Escher) എന്ന പ്രസിദ്ധനായ ഡച്ച് ചിത്രകാരന്റെ ജ്യാമിതീയ സമസ്യകളുള്ള ചിത്രങ്ങൾ കണ്ടാണ് ഇന്നു വളരെ അറിയപ്പെടുന്ന ഗണിത-ഭൗതിക ശാസ്ത്രജ്ഞനായ റോജർ പെൻറോസ് തന്റെ "അസാദ്ധ്യ ത്രികോണം" (The impossible Triangle) സൃഷ്ടിച്ചത്. ഗണിതം, ജ്യോമട്രി, സ്ഥലം (space), യുക്തി, അനന്തത എന്നിവയെല്ലാം തമ്മിൽ ബന്ധിപ്പിക്കുന്നവയാണ് രണ്ടുപേരുടെയും സംഭാവനകൾ. അവിടെ നാം മനസ്സിലാക്കുന്നത് ഒരു ശാസ്ത്രസിദ്ധാന്തവും അതിൽതന്നെ പൂർണ്ണമാവുന്നില്ല എന്നാണ്. നമുക്ക് അജ്ഞേയവും നാം അസാദ്ധ്യമെന്ന് വിശേഷിപ്പിക്കുന്നതുമായ അനന്തമാനത്തിലേക്ക് അത് തുറക്കപ്പെടുന്നു. ഈ തുറവിയാണ് ആ സിദ്ധാന്തത്തെ സുന്ദരമാക്കുന്നത്. അപ്പോൾ ഒരേസമയം പരിമിതിയും അസാദ്ധ്യതയും ചേർന്ന് അപരിമിതവും അനന്തവുമായ സാധ്യതകളിലേക്ക് വാതിൽ തുറക്കുന്നു. ഇവിടെ ശാസ്ത്രത്തിനും ഗണിതത്തിനും മറ്റും ലാവണ്യവിചാര സാദ്ധ്യതകളുണ്ട്.

ഇപ്പറഞ്ഞതുപോലെ തന്നെയാണ് വേദശാസ്ത്രവും അല്ലെങ്കിൽ Theology യും. തീർത്തും അജ്ഞേയമായ (unknowable) 'ദൈവം' എന്ന യാഥാർത്ഥ്യത്തെയാണ് തിയോളജി എത്തിപ്പിടിക്കാൻ ശ്രമിക്കുന്നത്. അവിടെ പൂർണ്ണമായും പരാജയപ്പെടുകയും, സൃഷ്ടിയിലേക്ക് തിരിഞ്ഞ് അതിന്റെ സൂക്ഷ്മ സങ്കീർണ്ണതകളും സമമിതത്വവും സമവായവും തേടാൻ Theology നിയോഗിക്കപ്പെടുകയും ചെയ്യുന്നു. ഇത് സാധിക്കണമെങ്കിൽ തിയോളജിക്ക് ഒരു സൗന്ദര്യശാസ്ത്രം (Aesthetics) അനുപേക്ഷണീയമാണ്. ദൈവപുത്രന്റെ മനുഷ്യാവതാരം (Incarnation) ആണ് ക്രിസ്തീയ ദർശനത്തിന് ഈ സൗന്ദര്യശാസ്ത്രത്തിന്റെ അടിസ്ഥാനബിന്ദു. കാരണം ജനനവും മരണവും ഉയിർത്തെഴുന്നേൽപ്പുമായി സൃഷ്ടിയുടെ എല്ലാ ഭാവങ്ങളെയും പരിമിതികളെയും അസാധ്യതകളെയും മനുഷ്യപുത്രൻ സ്വന്ത ശരീരത്തിലും മനസ്സിലും സ്വീകരിച്ചു. ഇവിടെ പരിമിതിയുണ്ട്, ബലഹീനതയുണ്ട്, അസാധ്യതയുണ്ട്. പക്ഷേ ഇവിടെത്തന്നെ, ഈ സൃഷ്ടിയിൽ അപരിമിതവും, സുഭദ്രവുമായ സാധ്യതകൾ തുറക്കപ്പെടുന്നു. ഇവിടെ ശാസ്ത്രത്തിന്റെയും ക്രിസ്തീയ ദർശനത്തിന്റെയും ലാവണ്യദർശനം സമാനമായി തീരുന്നു. ഈ സൗന്ദര്യദർശനങ്ങളുടെ സമാനതയും പൊതുവേദിയും ശാസ്ത്രത്തിനും മതത്തിനും സർഗ്ഗാത്മകമായ വിചിന്തനത്തിനും പുതിയൊരു സമഗ്രമായ ദിശാബോധത്തിനും വഴിയൊരുക്കുന്നു.



ഹിമകണത്തിന്റെ ക്ഷണഭംഗുരത അതിന്റെ പരിമിതിയും അസാധ്യതയുമാണ്. എന്നാൽ അതിന്റെ സങ്കീർണ്ണതയും സമമിതരൂപവും പ്രപഞ്ചത്തിന്റെ മഹാസാധ്യതകളിലേക്ക് വിരൽചൂണ്ടുന്നു.





**കുത്താട്ടുകുളം വടകര സെന്റ് ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ (വടകര മുത്തപ്പൻ പള്ളി) കൽക്കുരിശിന്റെ പ്രതിഷ്ഠാ ശുശ്രൂഷയ്ക്കു ഡോ. തോമസ് മാർ അത്താനാസിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു.**



**ഫുജൈറ സെന്റ് ഗ്രിഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളിന് എബ്രഹാം മാർ സ്തേഫാനോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.**

"ഒരിടവക വികാരി ആ ഇടവകയുടെ മാനേജരോ ഉടമസ്ഥനോ അല്ല. ഇടവകയുടെ ഇടയൻ എപ്പിസ്കോപ്പായാണ്. എപ്പിസ്കോപ്പായെ കൂടാതെ ഇടവകയില്ല. ഇതാണ് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം. ഇത് മനസിലാക്കാതെയാണ് ചില കോടതിവിധികളിലും ഇടവകക്കാർക്ക് ഇഷ്ടമുള്ള മെത്രാപ്പോലീത്തായെ സ്വീകരിക്കാം എന്ന വിധിയുണ്ടാക്കിയിരിക്കുന്നത്. അതുകൊണ്ട് ഇടവക എപ്പിസ്കോപ്പായുടേതാണെന്നർത്ഥമില്ല. കശീശാ പ്രെസ്ബിറ്ററി എന്നു പറയുന്ന സമൂഹത്തിന്റെ അംഗമാണ്. എപ്പിസ്കോപ്പാ എപ്പിസ്കോപ്പൽ കോളജ് എന്ന് പറയുന്ന സമൂഹത്തിന്റെ അംഗമാണ്. ശെമ്മാശ്ശനും ശുശ്രൂഷക സമൂഹത്തിന്റെ അംഗമാണ്. ഈ മൂന്നു സമൂഹങ്ങളും നിലകൊള്ളുന്നത് സഭയാകുന്ന വലിയ സമൂഹത്തിന്റെ കെട്ടുപണിക്കും ആത്മീയ വർദ്ധനയ്ക്കും വേണ്ടിയാണ്."

**– ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**

ലേഖനം

# ക്രിസ്തുമസ്: സൃഷ്ടിയോടുള്ള ദൈവസ്നേഹത്തിന്റെ വെളിപ്പെടൽ

ഫിലിപ്പോസ് റമ്പാൻ
(ജ്യോതിസ്സ് ആശ്രമം)

ദൈവം ചരിത്രത്തിലേക്ക് കടന്ന് വന്ന് ചരിത്രത്തിന്റെ ഭാഗമായിത്തീർന്ന സംഭവമാണ് ക്രിസ്തുവിന്റെ ജനനം. കാലാതീതനായ ദൈവം സ്ഥലകാല പരിമിതികൾക്ക് വിധേയനായിതീരുകയായിരുന്നു തിരുപിറവിയിലൂടെ. സൃഷ്ടിയോടുള്ള ദൈവസ്നേഹവും കരുതലുമാണ് ഇതിന്റെ പിമ്പിലുള്ളത്. ദൈവം മനുഷ്യനായി ഭൂമിയിൽ ജനിച്ചതും ജീവിച്ചതും മനുഷ്യത്വത്തിൽ കൈവന്ന ഔന്നത്യത്തെയും മഹത്വത്തെയും വെളിപ്പെടുത്തുന്നു. തന്മൂലം സൃഷ്ടാവിനെ വ്യക്തിപരമായി അറിയുവാനും അവിടുത്തെ ദിവ്യസംസർഗ്ഗത്തിന്റെ മധുരിമയിലും പ്രകാശത്തിലും ജീവിക്കുവാനും സംഗതിയായി. ദൈവത്തിനു മനുഷ്യരോടുള്ള സ്നേഹത്തിന്റെ അടയാളമാണ് ക്രിസ്തുമസ്. അതുകൊണ്ടാണ് ദൈവം തന്റെ ഏകജാതനായ പുത്രനെ നാം അവനാൽ ജീവിക്കേണ്ടതിനു ലോകത്തിലേക്കു അയച്ചു എന്നുള്ളതിനാൽ ദൈവത്തിനു നമ്മോടുള്ള സ്നേഹം പ്രത്യക്ഷമായി എന്ന് വി. യോഹന്നാൻ അപ്പോസ്തോലൻ പറഞ്ഞത്. മനുഷ്യാവസ്ഥയുടെ ഏറ്റവും ബലഹീനതലത്തിലേക്കാണ് ദൈവം ഇറങ്ങിവന്ന് മനുഷ്യനായത്.

ദൈവം പരിശുദ്ധ റൂഹാ മൂലം കന്യകമറിയാമിലൂടെ മനുഷ്യരും പ്രപഞ്ചവുമായി സന്ധിക്കുവാൻ തിരുമനസ്സാവുകയും അതു സാദ്ധ്യമാവുകയും ചെയ്തു. മറിയാം വചനത്തെ വചനിപ്പിലൂടെ ഉള്ളിൽ വഹിച്ചപ്പോൾ സ്വർഗ്ഗം ഭൂമിയിലേക്ക് ഇറങ്ങിവന്നു. മറിയാം മുഖാന്തിരം സൃഷ്ടി സ്വർഗ്ഗത്തോളം ഉയർത്തപ്പെടുകയും ചെയ്തു. പ്രപഞ്ചവും അതിന്റെ മകുടമായ മനുഷ്യനും ദൈവസൃഷ്ടിയാണല്ലോ. വീണുപോയ മനുഷ്യൻ ഉൾപ്പെടെയുള്ള സൃഷ്ടിയെ വീണ്ടെടുക്കുവാൻ വന്ന ദൈവപുത്രൻ സ്വന്തം സൃഷ്ടിയിൽ നിന്നും ശരീരം സ്വീകരിക്കുന്നു. അതിലൂടെ മനുഷ്യത്വത്തിന്റെ ദൈവത്തിലേക്കുള്ള ഉയർച്ച സാദ്ധ്യമായി. ആയതിനാൽ മനുഷ്യനെ വീഴ്ചയിൽ നിന്നും ദൈവത്തിങ്കലേക്കു അടുപ്പിക്കുവാൻ മനുഷ്യാവതാരം ഇടയാക്കി.

ചരിത്രത്തിൽ ഒരിക്കൽ മാത്രമാണ് ദൈവം മർത്ത്യനായി കന്യകയിൽ നിന്നു ജനിച്ചത്. ആ അതിശ്രേഷ്ഠ രഹസ്യം ഒരിക്കലും ആവർത്തിക്കാത്ത ദൈവീക നടപടിയും കന്യക മാതാവാകുന്നതു ഇദംപ്രദമാണ്. പുത്രൻ പിറന്നതിനു ശേഷവും മാതാവ് കന്യകയായി തുടർന്നതും സമാനതയില്ലാത്ത സംഭവം തന്നെ. കന്യകയിൽ നിന്നുള്ള ജനനവും വെളിപ്പെടുത്തുന്നതു മനുഷ്യനായി പിറന്ന യേശുക്രിസ്തു കേവലം മനുഷ്യപുത്രൻ മാത്രമല്ല ഉയരങ്ങളിൽ നിന്നുള്ള അനാദിയായ ദൈവപുത്രനാണെന്നുള്ളതാണ്. സഭാപിതാവായ വി. ഐറേനിയോസ് പഠിപ്പിക്കുന്നത് “ആദാമിനെ ദൈവത്തിന്റെ വചനം കന്യകാത്വമുള്ള ഭൂമിയിൽനിന്നു സൃഷ്ടിച്ചു എങ്കിൽ അതേപോലെ ദൈവത്തിന്റെ വചനമായ പുത്രൻ പുതിയ ആദാമായപ്പോൾ തനിക്കുവേണ്ട ശരീരം കന്യകയുടെ ഗർഭപാത്രത്തിൽ സൃഷ്ടിച്ചു. അങ്ങനെ ആദ്യആദാമിനെ പാപത്തിലേക്കുള്ള പതനത്തിൽ നിന്നും വിമോചിപ്പിച്ചു.”

ലോകത്തോടുള്ള ദൈവത്തിന്റെ അനുരഞ്ജനത്തിന്റെ ആഘോഷമാണ് കർത്താവിന്റെ ജനനം. വീണുപോയ മനുഷ്യവർഗ്ഗത്തെ വീണ്ടെടുക്കുവാൻ ഉയരത്തിലെ അവസ്ഥയിൽ നിന്നും മണ്ണിലേക്ക് ഇറങ്ങിയ തമ്പുരാന്റെ തിരുപ്പിറവി, അനുരഞ്ജനത്തിന്റെ ശുശ്രൂഷയാണ്. ദൈവത്വം മനുഷ്യത്വമായി കൂടിക്കലരുന്നു. മനുഷ്യനെ ദൈവം ആക്കുവാനായി ദൈവം മനുഷ്യനാകുന്നു. ദൈവപുത്രന്റെ വരവിന്റെ മുന്നൊരുക്കത്തിനു അയയ്ക്കപ്പെട്ട സ്നാപകയോഹന്നാൻ ഒരു പുരോഹിതന്റെ മകനായി പിറക്കത്തക്കവണ്ണം യെരുശലേം ദേവാലയത്തിന്റെ അതിവിശുദ്ധസ്ഥലത്തു വച്ചാണ് അറിയിപ്പുണ്ടാകുന്നത്. എന്നാൽ ദൈവകുമാരന്റെ മനുഷ്യാവതാരത്തിന്റെ മംഗളവാർത്തയുണ്ടായത് നസ്രേത്ത് എന്ന കുഗ്രാമത്തിലെ ഒരു പാവപ്പെട്ട ഭവനത്തിലും ഒരു നന്മയും ഉണ്ടാവാൻ സാദ്ധ്യതയില്ലാത്ത മുൻവിധിയോടെ എഴുതി തള്ളപ്പെട്ട ഗ്രാമമായിരുന്നു നസ്രേത്ത്. ഈ താഴ്ചയിലേക്ക് ദൈവം വന്നിറങ്ങിവന്നതിന്റെ തിരുനാളാണ് ക്രിസ്തുമസ്.

അത്യുന്നത അവസ്ഥയിൽ നിന്നും ഈ ലോകത്തിലേക്കുള്ള ദൈവത്തിന്റെ ആഗമനം തന്റെ ആർദ്രകരുണയുടെയും സ്നേഹത്തിന്റെയും ഉദാഹരണമാണ്. ദൈവസൃഷ്ടിയെ സ്രഷ്ടാവ് സന്ദർശിച്ച് മനുഷ്യവർഗ്ഗത്തെ വിശുദ്ധീകരിച്ച് ദൈവീകതയിലേക്ക് നയിക്കുന്ന ഒരു വലിയ രഹസ്യമാണ് ദൈവത്തിന്റെ മനുഷ്യാവതാരം. അത് നമുക്ക് വാക്കുകൾകൊണ്ട് വിവരിക്കുവാൻ ആർക്കും കഴിയുകയില്ല. യേശുക്രിസ്തുവിന്റെ മരണം ക്രൂശുമരണത്തിനും ഉയിർപ്പിനും വേണ്ടിയുള്ള മഹാത്യാഗമായിരുന്നു. ആയതിനാൽ നാം ക്രിസ്തുമസ് ആഘോഷിക്കുമ്പോൾ ഈ ആഘോഷങ്ങൾ നമ്മെ ത്യാഗത്തിലേക്കും സ്നേഹത്തിലേക്കും നയിക്കണം. കൂടാതെ കർത്താവ് ഞാൻ ജീവന്റെ അപ്പമാകുന്നു എന്നു പറഞ്ഞു നമുക്കുവേണ്ടി മുറിക്കപ്പെട്ടതുപോലെ നമ്മെത്തന്നെ മറ്റുള്ളവർക്കായി മുറിക്കപ്പെടുവാനും ദൈവസ്നേഹം പങ്കിട്ടു നൽകുവാനും ഈ തിരുപ്പിറവിദിന ആഘോഷങ്ങളിലൂടെ നമുക്കിടയാകട്ടെ. ഏവർക്കും ദൈവീക സമാധാനത്തിന്റെ ഒരു ക്രിസ്തുമസ് ആശംസിക്കുന്നു. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.



## ഏഷ്യ പസിഫിക് അവാർഡ് ഡോ. വർഗീസ് പുന്നൂസിന്

കോട്ടയം: സാമൂഹിക മാനസികാരോഗ്യ രംഗത്തെ സമഗ്ര സംഭാവനയ്ക്കു വേൾഡ് ഫെഡറേഷൻ ഫോർ മെന്റൽ ഹെൽത്ത് ഏർപ്പെടുത്തിയ ഏഷ്യ പസിഫിക് അവാർഡ് കോട്ടയം മെഡിക്കൽ കോളജ് മാനസികാരോഗ്യ വിഭാഗം തലവൻ ഡോ. വർഗീസ് പുന്നൂസിന്. തിരുവല്ല പുഷ്പഗിരി മെഡിക്കൽ കോളജിൽ നടന്ന സമ്മേളനത്തിൽ ആർച്ച്ബിഷപ്പ് ഡോ. തോമസ് മാർ കൂറീലോസ് അവാർഡ് സമ്മാനിച്ചു. മലങ്കര ഓർത്തഡോക്സ് സഭാ മുൻ മാനേജിംഗ് കമ്മിറ്റിയംഗവും, വിവിധ സഭാ സമിതികളിൽ അംഗവുമാണ് ഡോ. വർഗീസ് പി പുന്നൂസ്. വാകത്താനം വള്ളിക്കാട്ട് പണിക്കശ്ശേരിൽ കുടുംബാംഗവും വാകത്താനം ജെറുശലേം സെന്റ് മേരീസ് പള്ളി ഇടവകാംഗവുമാണ്. ഇപ്പോൾ കോട്ടയം മെഡിക്കൽ കോളജ് വൈസ് പ്രിൻസിപ്പലായും സേവനം അനുഷ്ഠിക്കുന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





വചനതീർത്ഥം

# കർത്താവിന്റെ ജനന പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച

## (വി. ലൂക്കോസ് 3:23–38)


## ഫാ. ജെറിൻ ജോൺ അടൂർ




ഒരു വ്യക്തിയെ ചരിത്രത്തിലും സമൂഹത്തിലും അറിയപ്പെടുന്ന അടയാളവും രേഖയും ആണ് വംശാവലി. മനുഷ്യത്വവും ദൈവത്വവും ഒരുപോലെ സംയോജിച്ച കർത്താവായ യേശുതമ്പുരാന്റെ വംശാവലിയാണ് ഇന്നത്തെ പ്രധാന പ്രതിപാദ്യ വിഷയം. പരിശോധനയ്ക്ക് മുൻപുള്ള കാലഘട്ടത്തിലെയും, പരിശോധന കാലഘട്ടത്തിലെയും, അധികാരതലത്തിന്റെയും. യഥാർത്ഥത്തിൽ വംശാവലികൾ ഇന്നലെകളിലെ ജീർണ്ണതകളെയും ഇന്നിന്റെ ദാരുണ അവസ്ഥകളെയും നാളെയുടെ ശോഭന പ്രതീക്ഷയും നൽകുന്നതാണ്. സൃഷ്ടിയുടെ വൈരുദ്ധ്യ തലങ്ങൾക്കിടയിലും സ്നേഹം പുലരുവാൻ ആയിട്ട് കഴിയേണ്ട ആവശ്യകതയാണ് ഇന്നിന്റെ കാലഘട്ടത്തിൽ ഉള്ളത്. കർത്താവിന്റെ ജനനത്തിന് മുൻപുള്ള ഞായറാഴ്ച വംശാവലി വായനയായി ക്രമീകരിച്ചിരിക്കുന്നത് വളരെയേറെ പ്രാധാന്യമർഹിക്കുന്നു.

ഈ വംശാവലി നമ്മുടെ ആധുനിക ജീവിതത്തിന്റെ ചില ജീവിതചര്യയ്ക്ക് ചില ചൂണ്ടുപഴകുകൾ ആകുന്നു.

### പാരമ്പര്യ മൂല്യങ്ങളിൽ നിന്നുള്ള വ്യതിചലനം ധാർമിക വീഴ്ചയ്ക്ക് കാരണമാകുന്നു

മനുഷ്യവർഗ്ഗത്തിന്റെ വീണ്ടെടുപ്പിനായി കടന്നുവന്ന, കാലങ്ങൾക്കും സമയങ്ങൾക്കും അതീതനായ ദൈവംമനുഷ്യവർഗ്ഗത്തിന്റെ വംശാവലിയിലേക്ക് പ്രവേശിക്കുകയാണ്.. സൃഷ്ടികളുടെ ക്രിസ്തു ചരിത്രത്തിന്റെ ഏടുകളിലേക്ക് സ്ഥാനം പിടിക്കുമ്പോൾ ആധുനിക മനുഷ്യനിൽ നഷ്ടപ്പെട്ടുപോയ ധാർമികതയെ തിരികെ കൊണ്ടുവരാനായി കഴിക്കേണ്ടിയിരിക്കുന്നു. അബ്രഹാം മുതൽ ദാവീദ് വരെയും ദാവീദ് മുതൽ ബാബേൽ പ്രവാസം വരെയും അവിടെനിന്ന് ക്രിസ്തു വരെയും ഉള്ള വംശാവലിയുടെ മൂന്നു ഭാഗങ്ങളും മനുഷ്യന്റെ ചരിത്രത്തിന്റെ ആധ്യാത്മികതയുടെയും ഏടുകളാണ്. നവചൈതന്യം പകരുവാൻ കഴിവുള്ള ക്രിസ്തുവിനെ ഉള്ളിൽ സ്വീകരിക്കുവാൻ ആയിട്ടുള്ള വലിയ ചിന്തകളാണ് പൂർവ്വ പിതാക്കന്മാർ നടന്നു നീങ്ങിയ വഴികളിലൂടെ നമ്മെ ഓർമ്മപ്പെടുത്തുന്നത്. ദൈവപുത്രന്റെ വംശാവലിയുടെ പ്രത്യേകത ചില അതിരുകൾ ഇല്ലാതാക്കുന്നു എന്നുള്ളതാണ്. നമ്മിൽ നിന്നും മാറ്റിനിർത്തപ്പെട്ടവരെ ചേർത്തുനിർത്തുവാൻ കഴിയുന്ന അനുഗ്രഹീതമായ അനുഭവത്തിലാണ് വംശാവലിരചിക്കപ്പെട്ടിരിക്കുന്നത്. പൂർവ്വകാലത്തെ ആത്മചൈതന്യത്തെ ഉൾക്കൊള്ളാൻ വേണ്ടിയുള്ള വിളിയുടെ അനുഭവമായിട്ട് വംശാവലിയ കാണാം. നമ്മുടെ പൂർവികന്മാരുടെ ആധ്യാത്മിക നിഷ്ഠയും അനുഗ്രഹപ്രദമായ പ്രാർത്ഥനാ ജീവിതവും തിരിച്ചറിവ് ആകേണ്ട ധാർമിക മൂല്യങ്ങളിലേക്കുള്ള വഴിയാത്ര കൂടിയാണ് വംശാവലി. പഴമയെ മറന്നു യാതൊന്നിനും നിലനിൽപ്പില്ല എന്ന വലിയ ഓർമ്മപ്പെടുത്തലാണ് വംശാവലി നൽകുന്നത്. ജീവിതത്തിന്റെ വിവിധ അനുഭവങ്ങളിലൂടെയും ഘട്ടങ്ങളിലൂടെയും തഴക്കവും പഴക്കവും ചെന്ന് മുൻതലമയുടെ സാന്നിധ്യം അനുഗ്രഹമാണ് എന്ന് എപ്പോഴും നാം തിരിച്ചറിയണം. അവിടെയാണ് ധാർമിക മൂല്യങ്ങളുടെ ഉടമ്പടി കാണുവാൻ കഴിയുക.

നാല് സുവിശേഷങ്ങളും വ്യത്യസ്ത വീക്ഷണകോണിൽ (ുല്യുലരശ്േല) കൂടിയാണ് രചിക്കപ്പെട്ടിരിക്കുന്നത്. അതിൽ യോഹന്നാന്റെ സുവിശേഷത്തിൽ ദൈവം തന്റെ പുത്രനെ ലോകത്തിൽ അയച്ചു എന്നു പറഞ്ഞിരിക്കുന്നത്. ബൈബിളിലെ പുസ്തകങ്ങളായാലും മറ്റേതു പുസ്തകമായാലും ആമുഖം (ശിൃേീറൗരശേീി) പ്രാധാന്യമർഹിക്കുന്നതാണ്. ഏതൊരു പുസ്തകത്തിന്റെയും തുടക്കത്തിൽത്തന്നെ കേന്ദ്രകഥാപാത്രത്തിന്റെ പ്രകൃതി എന്താണെന്നു മനസ്സിലാക്കാൻ കഴിയും. വി.മത്തായിയുടെ ക്രിസ്തു കന്യകയിൽ നിന്നും ജാതനായ രാജാവിന്റെ തലത്തിൽ കാണുന്നു.. അതിനാൽ, അബ്രാഹാമിന്റെ സന്തതിയായായ ദാവീദ് മുതലുള്ള രാജകീയ വംശാവലിയിൽ ജനിച്ച മനുഷ്യനാണ് ക്രിസ്തു. ലൂക്കൊസിന്റെ ക്രിസ്തു കന്യകയിൽ നിന്നും ജാതനായ മനുഷ്യനാണ്. ആദാമ്യപാപത്തിനു പരിഹാരം വരുത്താൻ അവന്റെ വംശാവലിയിൽ ജനിച്ച മനുഷ്യനാണ്, ദൈവവുമാണ് ക്രിസ്തു.വി.



മർക്കൊസിന്റെ ക്രിസ്തു വംശാവലിയില്ലാത്ത ദാസനാണ്. യെഹൂദന്മാരുടെ ഇടയിൽ ദാസന്മാരുടെ വംശാവലി രേഖപ്പെടുത്താറില്ല.

### മനുഷ്യപുത്രൻ ഭൂമിയിൽ അവതരിച്ചത് പാപികൾക്ക് വേണ്ടിയാണ്

വി.മത്തായിയുടെ സുവിശേഷത്തിലെ കർത്താവിന്റെ വംശാവലിയിൽ പ്രതിപാദിച്ചിരിക്കുന്ന സ്ത്രീകളിൽ കർത്താവിന്റെ മാതാവായ മറിയ സർവ്വഥാ ആദരണീയയായ സ്ത്രീരത്നമാണ്. എന്നാൽ അവൾക്കു മുമ്പ് കർത്താവിന്റെ വംശാവലിയിൽ പ്രത്യക്ഷപ്പെടുന്ന നാല് സ്ത്രീകൾ പാപക്കറകളാൽ വിശുദ്ധി നഷ്ടപ്പെട്ടവരുടെയും വിജാതീയരുടെയും ഇരുളടഞ്ഞ പട്ടികയിൽപ്പെട്ടവരാണ്. ആദ്യമായി കർത്താവിന്റെ വംശാവലിയിൽ പ്രത്യക്ഷപ്പെടുന്ന സ്ത്രീ യെഹുദായുടെ മരുമകളായ താമാർ ആണ്. അവളുടെ ഭർത്താവായ ഏർ മരിച്ചുപോയ സാഹചര്യത്തിൽ അവളിൽനിന്ന് ജ്യേഷ്ഠസഹോദരനുവേണ്ടി മക്കളെ ജനിപ്പിക്കുവാൻ ഓനാൻ വിസമ്മതിച്ചു. ഏറ്റവും ഇളയ ഭർതൃസഹോദരനായ ശേലാ പ്രായപൂർത്തിയായപ്പോൾ അവനെ തനിക്കു നൽകാതിരുന്ന സാഹചര്യത്തിൽ, ഒരു വേശ്യയെപ്പോലെ അഭിനയിച്ച താമാർ തന്റെ അമ്മാവിയപ്പനായ യെഹൂദായെ കബളിപ്പിച്ച് അവനിൽനിന്നു ഗർഭം ധരിച്ച് പേരെസ്സിനെ പ്രസവിച്ചു. (ഉല്പ, 38:1–30). രണ്ടാമതായി പ്രത്യക്ഷപ്പെടുന്ന രാഹാബ് എന്ന കനാന്യസ്ത്രീ, വേശ്യയെന്ന് അറിയപ്പെട്ടിരുന്നവളായിരുന്നു. അത്യുന്നതനായ ദൈവത്തിലുള്ള വിശ്വാസത്താൽ ദേശം പരിശോധിക്കുവാൻ അയച്ച ചാരന്മാർക്ക് അഭയം നൽകിയ രാഹാബിനെയും കുടുംബത്തെയും യോശുവ രക്ഷിച്ചു. (യോശു, 2:1–21, 6:22–25; എബ്രാ, 11:31). തുടർന്ന്, ഒരു എബ്രായനെ വിവാഹം ചെയ്ത അവൾക്ക് ബോവസ് ജനിച്ചു. ദൈവം

സൊദോമിനെയും ഗൊമോരയെയും നശിപ്പിച്ചപ്പോൾ തന്റെ ജീവിതം പാഴായിപ്പോകുമെന്നു കരുതി സ്വന്തം പിതാവിനെ മദ്യപിപ്പിച്ച് അവനിൽനിന്നു ഗർഭം ധരിച്ചു പ്രസവിച്ച ലോത്തിന്റെ മകളിൽനിന്ന് ഉദ്ഭവിച്ച മോവാബിന്റെ വംശപരമ്പരയിൽപ്പെട്ട രൂത്തും കർത്താവിന്റെ വംശാവലിയിൽ ഉൾപ്പെട്ടിരുന്നു. വിധവയായിത്തീർന്ന രൂത്ത് തന്റെ ദേശത്തെയും ബന്ധുക്കളെയും വിട്ട് തന്റെ അമ്മാവിയമ്മയായ നൊവൊമിയെ കൈവിടാതെ അവളോടൊപ്പം ബേത്‌ലേഹെമിലേക്കു പോയി. അവളെ ബോവസ് വിവാഹം ചെയ്തു. ദാവീദിന്റെ പിതാമഹനായ ഓബേദ് അവരുടെ മകനായിരുന്നു. (രൂത്ത്, 4:17). പേരെടുത്തു പറയുന്നില്ലെങ്കിലും "ദാവീദിന് ഊരീയാവിന്റെ ഭാര്യയായിരുന്നവളിൽ ശലോമോൻ ജനിച്ചു" (മത്തായി 1:6) എന്ന് മത്തായി നാലാമതായി പ്രതിപാദിക്കുന്ന സ്ത്രീ ബത്ത്-ശേബയാണെന്ന് നിസ്സംശയം മനസ്സിലാക്കാം. ഭർത്താവ് ജീവിച്ചിരിക്കുമ്പോൾത്തന്നെ വ്യഭിചാരത്താൽ ഗർഭം ധരിക്കുകയും അതു ഭർത്താവിന്റെ ദാരുണമായ കൊലപാതകത്തിനു വഴിയൊരുക്കുകയും ചെയ്ത സ്ത്രീയാണ് ബത്ത്-ശേബയെങ്കിലും അവളും കർത്താവിന്റെ വംശാവലിയിൽ പ്രത്യക്ഷപ്പെടുന്നു. താൻ പാപികളെ സ്നേഹിക്കുകയും പാപത്തെ വെറുക്കുകയും ചെയ്യുന്നവനും, സ്തീപുരുഷഭേദമെന്യേ സർവ്വജനതകളുടെയും രക്ഷിതാവായ മശീഹായാണെന്നും യേശുക്രിസ്തുവിന്റെ വംശാവലി വ്യക്തമാക്കുന്നു.



## പ്രഥമ 'മാർത്തോമൻ' അറേബ്യൻ പുരസ്കാരം മാർ ക്ലിമീസ് വലിയ മെത്രാപ്പോലീത്തായ്ക്ക്

പത്തനംതിട്ട: മലങ്കര ഓർത്തഡോക്സ് സഭ വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950 –മത് വാർഷികം കൊണ്ടാടുമ്പോൾ അതിന്റെ ഭാഗമായി ഗൾഫ് മേഖലയിലെ മാതൃദേവാലയമായ ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ മലങ്കര സഭയുടെ സീനിയർ മെത്രാപ്പോലിത്താ കുര്യാക്കോസ് മാർ ക്ലിമീസ് വലിയ മെത്രപ്പോലീത്തായ്ക്ക് പ്രഥമ 'മാർത്തോമൻ' പുരസ്കാരം നൽകി ആദരിക്കുന്നു.



2023 ഡിസംബർ 29-നു ബഹ്റൈൻ കേരളീയ സമാജത്തിൽ വെച്ച് നടക്കുന്ന ഇടവകദിനത്തിൽ വലിയ മെത്രാപ്പോലീത്തായ്ക്കുവേണ്ടി ഗീവർഗീസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ മാർത്തോമൻ പുരസ്കാരം ഏറ്റുവാങ്ങും (മാർത്തോമൻ ഫലകവും ഒരു ലക്ഷത്തിഒന്ന് രൂപയും അടങ്ങുന്ന പുരസ്കാരം) തുടർന്ന് നാട്ടിൽ വച്ച് പ. കാതോലിക്ക ബാവായും ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും ചേർന്ന് കുര്യാക്കോസ് മാർ ക്ലിമീസ് വലിയ മെത്രാപ്പോലീത്തായ്ക്ക് കൈമാറുകയും ചെയ്യുമെന്ന് ഇടവക വികാരി ഫാ. സുനിൽ കുരിയൻ ബേബി, സഹ വികാരി ഫാ. ജേക്കബ് തോമസ്, ഇടവക ട്രസ്റ്റി ജീസൺ ജോർജ് ഇടവക സെക്രട്ടറി ജേക്കബ് പി മാത്യു പ്രോഗ്രാം കോർഡിനേറ്റഴ്സ് വിനു പൗലോസ്, സജിൻ ഹെന്ററി ബിനോയ് ജോർജ് എന്നിവർ വാർത്താ സമ്മേളനത്തിൽ അറിയിച്ചു.



ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിനെ സീറോ മലങ്കര ക്നാനായ കോട്ടയം അതിരൂപതാ സഹായമെത്രാൻ ഗീവർഗീസ് മാർ അപ്രേം തിരുവല്ല ബഥനി അരമനയിൽ സന്ദർശിച്ചു.



കോട്ടയം പഴയ സെമിനാരിയിലെ ആർട്സ് ക്ലബ്ബിന്റെ നേതൃത്തിൽ Christmas Eve 'ESTRELLA 23' നടത്തപ്പെട്ടു. പുതുപ്പള്ളി എം.എൽ.എ. ചാണ്ടി ഉമ്മൻ ഉദ്ഘാടനം ചെയ്തു. സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു അധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ മുഖ്യ സന്ദേശം നൽകി. തുടർന്ന് വൈദിക സെമിനാരി വിദ്യാർഥികൾ വിവിധ കലാപരിപാടികൾ അവതരിപ്പിച്ചു.

## ബിനു കെ. സാമിന് ഗുരുശ്രേഷ്ഠ പുരസ്കാരം



പത്തനംതിട്ട: അഖിലേന്ത്യ അവാർഡീ ടീച്ചേഴ്സ് ഫെഡറേഷൻ പാഠ്യ, പാഠ്യേതര പ്രവർത്തനങ്ങളിൽ ബഹുമുഖ പ്രവർത്തനങ്ങൾ നടത്തുന്ന അധ്യാപകർക്കു നൽകുന്ന ഗുരുശ്രേഷ്ഠ പുരസ്കാരം പത്തനംതിട്ട സെന്റ് മേരീസ് ഹൈസ്കൂൾ അധ്യാപകൻ ബിനു കെ. സാമിന്. അധ്യാപനത്തോടൊപ്പം സാമൂഹിക, സാംസ്കാരിക, സാഹിത്യ മേഖലകളിലെ മികവിനാണ് പുരസ്കാരം ലഭിച്ചത്.

എൻസിഇആർടിയുടെ സംസ്ഥാന മാസ്റ്റർ ട്രെയിനാറായ ബിനു കെ. സാം പഠനപ്രവർത്തനത്തിന്റെ ഭാഗമായി നാല് ഹ്രസ്വചിത്രങ്ങളും മൂന്ന് കളിക്കളങ്ങളും തയാറാക്കി. 65 തവണ സന്നദ്ധ രക്തദാനം നടത്തുകയും ചെയ്തു. കലാമികവുള്ള കുട്ടികളെ രൂപപ്പെടുത്താനായി ആരംഭിച്ച കുട്ടിക്കൂട്ടമായ നന്മയുടെ വിവിധ പ്രവർത്തനങ്ങളും ഭവനദാനവും സാഹിത്യ, സാംസ്കാരിക വിദ്യാഭ്യാസ മേഖലകളിലെ നിരന്തര ഇടപെടലുകളും പരിഗണിച്ചാണ് പുരസ്കാര ജേതാവിനെ തെരഞ്ഞെടുത്തതെന്ന് ഫെഡറേഷൻ ജനറൽ സെക്രട്ടറി വി. എൻ. സദാശിവൻ പിള്ള പറഞ്ഞു.

ബിനു കെ. സാം അധ്യാപക ദമ്പതികളായ തേക്കുതോട് കുളത്തുങ്കൽ സാമുവേലിന്റെയും ജി. ദീനാമ്മയുടെയും മകനാണ്. ഭാര്യ മിനി മറിയം സഖറിയ കോട്ടയം സിഎംഎസ് കോളജ് മലയാള വിഭാഗം അധ്യാപികയാണ്. മകൾ ആർച്ച ബംഗളൂരു ക്രൈസ്റ്റ് സർവകലാശാലയിൽ ബിരുദാനന്തര ബിരുദ വിദ്യാർഥിനിയാണ്.

# 'BIBLOS GENSEOS'

## SUNDAY BEFORE CHRISTMAS (Matthew 01: 01-17)

**Fr. Sajoie Samuel**



### INTRODUCTION

The first two words of the Gospel of St. Matthew in Greek starts with *'Biblos Genseos'* meaning a 'record of the genealogy'. The genealogies of Matthew and Luke (Ch 03) are the Gospel portions we often find boring and skip. But for the Jewish community of those times, it was very significant. The genealogy of Jesus Christ has been traced from Abraham to the Messiah. Fourteen generations from Abraham to David, fourteen from David to the exile in Babylon and fourteen from exile to the birth of Jesus Christ.

But why is the apostle recording fourteen generations? Why not ten or fifteen? Of the many reasons, biblical scholars attribute it to a process called Gematria. It is a process wherein a set of letters with corresponding numerical value makes a theological reference. In Hebrew language David consists of three letters and it has a numerical value of fourteen. Dalet (4) + Waw (6) + Dalet (4) = 14. Morever, the apostle uses a 14, 14, 14 format. Of course many generations are left out. But there is a purpose in following this format. When the Gospel was written, not many Jews could have a hard copy of it. So if there was a simple format that was followed, then the Jews who gave so much importance to genealogy would even memorise the names.

### IMPORTANCE OF GENEALOGY

Firstly it helped the common masses to identify the Messiah. In those days there was a rumour among the people that there would be two Messiahs. Secondly the genealogy helped the people to trace Jesus Christ to King David. The Jewish think tank knew that the Messiah would originate from the family of King David. Thirdly, it helped the people to focus on the past, the present and the future. In the past the promise was given to the patriarchs. In the present they had to believe in the Savior. Their faith would give them salvation in the future.

### I. JESUS IDENTIFIES HIMSELF WITH SINNERS

In the genealogy we can see four women who are either seen as sinners because of their past or exploited by others. Tamar, Rahab and Bathsheba were exploited sexually by others. From His birth itself Jesus associates Himself with the tainted in the society. He ate and drank with tax collectors and social outcasts. Even His death was among two thieves who were punished by society. Jesus wholly represents the fallen humankind.

Otherwise, Matthew could have easily given reference of women in the Bible who had a clear character. Indeed Jesus was born into this world to liberate sinful people like you and me. Romans 8:3 says "What the Law could not do, because human nature was weak, God did. He condemned sin in human nature by sending His own Son, who came with a nature like man's sinful nature, to do away with sin".

### II. NEW PLACE OF WOMEN IN DIVINE PLAN

The genealogy of St. Mathew created a lot of ripples in the Jewish society. The Jewish male had a staunch patriarchal attitude. This can be gauged by the fact that every morning the Jewish male would pray thanking God that he was not created a Gentile, a slave or a woman. Women were more seen as a commodity that could be used by a man for his comfort. The scenario was worse among pagan women as they were twice alienated. Firstly due to their race and secondly due to their gender.

The birth of Christ brought a change to this anomaly. In John Ch 08 He frees the sinful lady from the cluthes of her tormentors. Even on the cross our Savior entrustes Mother Mary to the able care of St. John. Jesus appears first after His resurrection to Mary. All this brought a quantum change in the societal outlook towards the status of women in the society.

### III. GODS GRACE IS GIVEN AS HE PLEASES

God works in wondrous ways by the medium of His grace. The Moabites, Canaanites and other races are added to be divine heirs of the Lord. Along with it we find reference to a host of kings who led a righteous as well as an evil life. Wicked Rehoboam begets wicked Abijah, Abijah begat good Asa, Asa begats good Jehoshaphat, Jehoshaphat begat wicked Jehoram. God's grace cannot be limited or gained by human deeds.

When St. John the Baptist preaches His message of repentance he washes away the misconceptions in the mind of the people who thought that they would be saved by having Abraham as their ancestor. So by the birth of Emmanuel, the old is giving way to the new. So now human role in gaining salvation from God was minimal, as God could only save humans from evil. This explains why Jacob gains more favor from God as compared to Esau.

### IV. GOD IS FAITHFUL IN HIS PROMISES

God had promised ageing Abraham and Sarah that He would give them as many descendants as the sand by the sea shore. In 2 Samuel 07: 16 we see God's promise to King David. Neither the passage of time nor the sins of David could halt God's plan for him. Despite human failures God keeps His word. If God has pledged Himself to you, He won't forsake you no matter what you do. Israel could not out sin the promises of God and neither can you.

Four hundred years of silence is broken by a blessed genealogy that announces the coming of the Savior to the world. This genealogy is proof that God's mercy and salvation are like a well that never goes dry. It includes kings, sinners, widows, common man, etc. Human deformities cannot make God's plans go awry. The High Priest Zechariah was not able to believe the words of the Angel. This didn't result in God altering His plans.

### CONCLUSION

The Jewish interest in genealogies could sometimes be a dangerous distraction. Therefore Paul warned Timothy to guard against those who were fascinated by endless genealogies (1 Timothy 1:4), and he gave a similar warning to Titus (Titus 3:9). Let us not be as critical as the Jews in dealing with the genealogy of Jesus Christ. Let us praise God for the salvific plan He has for us. I would like to take this oppurtunity to wish all readers a Happy Christmas and a blessed New Year. May God Almighty bless us all.



# Short Report of the Meeting of National United Christian Forum (NUCF)

The meeting of the National United Christian Forum (NUCF), which is a Joint Working Committee of Catholic Bishops' Conference of (CBCI), National Christian Council of India (NCCI) of the Protestant and Orthodox Churches and the Evangelical Fellowship of India (EFI) of the Pentecostal and Independent Churches, took place on December 14, 2023 at the CBCI Centre, New Delhi. It began with the Opening Prayer led by Bishop Geevarghese Yulios, President of NCCI, and the Welcome Address delivered by Archbishop Andrews Thazhath, President of CBCI. Introduction was given by Rev. Asir Ebinezer, General Secretary of NCCI, who also moderated the session.

Among the many matters discussed the focus was on the situation of the continuing conflict in Manipur. It was decided by the Forum to hold a consultation on it to explore ways of reaching out to the victims and to partner with them in rehabilitation and medical assistance, and to bring about reconciliation and peace among the ethnic / religious groups. It was also resolved to issue a public appeal to have an austere Christmas celebrations in view of the Manipur crisis and to raise funds for the cause with money thus saved.

In the context of the continuing atrocities on the Christians which is now about two attacks per day, a discussion took place on the dissemination and implementation of the Joint Ecumenical Document: "Christian Witness in the Multi-Religious World -Recommendations for Conduct" . Rev. Fr Dr Anthoniraj

Thumma, National Secretary of CBCI Office for Dialogue and Ecumenism, presented the document. It was decided to take it to the grassroot level by translating it to vernacular languages. In this regard, it was expressed to set up a national inter-religious forum to foster mutual relations, and to dispel the prejudices and misunderstandings.



Deliberations were held on the forthcoming General Elections 2024 and Christian Response to it. It was felt that NUCF must urge the Christians to actively participate in the elections as responsible and committed citizens. It can facilitate the registration of voters and take out a drive for enlisting voters. It was proposed to hold a national consultation on having a dialogue meeting with the political parties with regard to the concerns, issues and demands of the Christian Community.

A proposal on the study on the state of education among Christians in India was also taken up for discussion and was accepted in principle to study its modalities. An update on the cases on the Equal Status of Dalit Christian was given and a plan for follow up action was made. Concluding remarks were given by Bishop Joshua Mar Ignathios, Chairman of CBCI Office for Dialogue and Ecumenism, and Rev. Vijayesh Lal, General Secretary of EFI. The Meeting came to end with concluding prayer and benediction.

Report by **Fr Dr Anthoniraj Thumma,**
National Secretary of CBCI Office for Dialogue and Ecumenism
CBCI Centre, New Delhi,

December 15, 2023.



## ടി. ഏബ്രഹാം ജോൺ അന്തരിച്ചു

കോട്ടയം: തിരുവാതുക്കൽ ടി. ഏബ്രഹാം ജോൺ (89) അന്തരിച്ചു. സംസ്ക്കാരം കോട്ടയം പുത്തൻപള്ളി സെമിത്തേരിയിൽ നടന്നു. മുൻ കോട്ടയം അഡീഷണൽ ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് ആയിരുന്നു. മലങ്കര ഓർത്തഡോക്സ് സഭാ മുൻ മാനേജിങ് കമ്മിറ്റി അംഗവും, കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച മദ്യവർജ്ജന സമിതിയിലും, അഖില മലങ്കര ബാലസമാജം പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകി. കൊണ്ട് ആത്മീയ രംഗത്തും വ്യക്തിമുദ്ര പതിപ്പിച്ച വ്യക്തിയായിരുന്നു. കോട്ടയത്തെ സമൂഹിക രംഗത്ത് സജീവ സാന്നിധ്യമായിരുന്നു. ഭാര്യ: റിട്ട. അധ്യാപിക ഏലിയാമ്മ. മക്കൾ : ഐവാൻ ഏബ്രഹാം, ഷെറി ഏബ്രഹാം.

"കുഞ്ഞേ, ഈ ലോകത്തിൽ ഒരു മറവു മാത്രമേ ഉള്ളൂ. അത് അത്യുന്നതന്റെ മറവാണ്. മറ്റാരുടെയോ എന്തിന്റെയോ മറവിൽ ആകുവാൻ ആഗ്രഹിക്കരുത്. അത്യുന്നതന്റെ മറവിൽ നിന്ന് മാറിപ്പോകുവാനും ആഗ്രഹിക്കരുത്. ആ മറവിൽ ആയിരിക്കുന്നിടത്തോളം നാം സുരക്ഷിതരായിരിക്കും."

**– സഖറിയാ മാർ അന്തോണിയോസ്**



**ലത്തീൻ കത്തോലിക്കാ സഭ, ആലപ്പുഴ രൂപതയുടെ ക്രിസ്തുമസ് ആഘോഷത്തിൽ ബിഷപ് ജെയിംസ് ആനാപ്പറമ്പിലിന്റെ ക്ഷണപ്രകാരം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് പങ്കുചേർന്നപ്പോൾ.**



തിരുവനന്തപുരം ഭദ്രാസനത്തിൽ കോർഎപ്പിസ്കോപ്പാമാരായി അഭിഷിക്തരായ യൂഹാനോൻ കോർഎപ്പിസ്കോപ്പാ, തോമസ് കോർ എപ്പിസ്കോപ്പാ, ശാമുവേൽ കോർ എപ്പിസ്കോപ്പാ, മത്തായി കോർ എപ്പിസ്കോപ്പാ, ഫിലിപ്പോസ് കോർ എപ്പിസ്കോപ്പാ എന്നിവർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിനൊപ്പം.




ഇരുപത്തിയഞ്ചാമത് കട്ടപ്പന സംയുക്ത ക്രിസ്തുമസ് ആഘോഷം 2023 ഡിസംബർ 17-നു കട്ടപ്പന സി.എസ്.ഐ. ഗാർഡനിൽ കാഞ്ഞിരപ്പള്ളി രൂപതാ മെത്രാൻ മാർ ജോസ് പുളിയ്ക്കൽ ഉദ്ഘാടനം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

കാതോലിക്കേറ്റ് അരമന

ദേവലോകം

## ദേവലോകം പെരുന്നാൾ

പരിശുദ്ധ ബാവാമാരുടെ ഓർമ്മപ്പെരുന്നാൾ

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതിയൻ ബാവായുടെ 60-ാം ഓർമ്മപ്പെരുന്നാൾ

പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ

2023 ഡിസംബർ 27 മുതൽ

2024 ജനുവരി 03 വരെ

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ



ചെന്നൈയിലെ ദേവാലയങ്ങളിൽ നിന്നുള്ള വിശ്വാസികൾ മാർത്തോമാ ശ്ലീഹായുടെ രക്തസാക്ഷി മരണ ദിനത്തിൽ സെന്റ് തോമസ് മൗണ്ടിൽ സംഗമിച്ചു. മാർത്തോമൻ ഗിരി സെന്റ് മേരീസ് ചാപ്പലിൽ പ്രാർത്ഥനയോടെ ആരംഭിച്ച പദയാത്ര സെന്റ് തോമസ് മലമുകളിലെ കുരിശുപള്ളിയിൽ എത്തിയതോടെ സന്ധ്യാ നമസ്കാരവും വിശുദ്ധ കുർബാനയും നടന്നു. ഗീവർഗീസ് മാർ പീലക്സീനോസ് ആരാധനയ്ക്ക് മുഖ്യ കാർമികത്വം വഹിച്ചു.




## സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ അശരണർക്ക് ക്രിസ്തുമസ് സമ്മാനങ്ങൾ നൽകി

സുൽത്താൻബത്തേരി: ഡോ. ഗീവർഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്താ അമ്പലവയൽ ഗാന്ധി സദനിലും വിവിധങ്ങളായ സാധാരണയിൽ സാധാരണക്കാരായവരുടെ ഭവനങ്ങളിലും, കിടപ്പ് രോഗികളുടെ ഭവനങ്ങളിലും, ആദിവാസി ഊരുകളിലും നേരിട്ട് എത്തി സമ്മാനങ്ങളും ക്രിസ്തുമസ് കിറ്റും നൽകുകയും അവരുമായി സംവദിക്കുകയും ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. ബേബി ജോൺ, വൈദിക സംഘം സെക്രട്ടറി ഫാ. എൻ. ഐ ജോൺ, സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങളായ ഫാ. ജോസഫ് പി വർഗീസ്, ഫിലിപ്പ് സി. ഇ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, അരമന മാനേജർ ഫാ. ടി എം കുര്യാക്കോസ്, ഭദ്രാസനത്തിലെ വൈദികർ, വിവിധ ഇടവകകളിലെ അംഗങ്ങളും പങ്കെടുത്തു. ഈ ക്രിസ്തുമസ് കാലത്ത് ഒരാളും വിശന്നിരിക്കരുത് എന്നതാണ് കാരുണ്യ സ്പർശം എന്ന പദ്ധതിയിലൂടെ സുൽത്താൻബത്തേരി ഭദ്രാസനം ലക്ഷ്യം വെക്കുന്നത്.



**ഇടുക്കി ജില്ലാ ടീച്ചേഴ്സ് ഹൗസിംഗ് കോ-ഓപ്പറേറ്റീവ് സൊസൈറ്റി പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ട ഇടുക്കി ഭദ്രാസനത്തിൽ നിന്നുമുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗം ജോർജ് ജേക്കബ് കൊച്ചേരിൽ.**